# കരളിലൊരു കാടിൻെറ വിളി

(22-ാം പേജിൽനിന്നും തുടർച്ച)

തുള്ളി കണ്ണീർ ഇപ്പോഴുംവെമ്പിനില്ക്കുന്ന ആ കണ്ണിലേക്ക് ഞാൻ ഉററുനോക്കി.

''ഈയാഴ്ച ഇവൻ എൻെറ നാലാമത്തേതാണ്. പക്ഷേ, ഇന്ന് ഗാർഡ് വന്നതുകൊണ്ട് ഭയങ്കരനഷ്ടമായിപ്പോയി'' ശിക്കാരി അനുചരരോട് പറയുന്നതു കേൾക്കാമായിരുന്നു. 'കാട്ടുകൊള്ളത്തലവൻ'എന്ന പരിഹാസപ്പേരുള്ള ഒരു മുതലാളിക്കുവേണ്ടി ആണത്രെ ഈ വേട്ട.

ഫോറസ്റ്റ് ഗാർഡ്, വെടിയേററുവീണ മൃഗത്തിനടുത്തേക്ക് വന്നതേയില്ല. കാലുറയുടെ കീഴററങ്ങൾ ഉയർത്തിപ്പിടിച്ച്, ഏതോ കാട്ടുമരത്തിൻെറ കൊമ്പിലൂന്നി; ആരെയും ശ്രദ്ധിക്കാത്ത ഭാവത്തിൽ പ്രത്യക്ഷപ്പെട്ട ആ വനസേവകൻ സേവനവാരാഘോഷവേളകളിൽ തിരക്കുള്ള മൂലകളിൽ സാരിയും, തൊങ്ങൽ പിടിപ്പിച്ച അടിപ്പാവാടയുമുയർത്തി, ചീർത്ത കാൽവണ്ണകൾ മാനത്തോട്ട് പ്രദർശിപ്പിച്ച് ചൂലിലൂന്നിനില്ക്കുന്ന ഒരു നഗരക്കൊച്ചമ്മയെ ആണ് ഓർമ്മിപ്പിച്ചതു്. കുശുകുശുപ്പിൽ തർക്കങ്ങളൊതുങ്ങുന്നു...രണ്ടു നൂറുരൂപ നോട്ടുകൾ ഗാർഡിൻെറ വലത്തെ കീശയിൽ ശിക്കാരി തിരുകിക്കൊടുക്കുന്നു. അംശവടി ദൂരത്തെറിഞ്ഞു് രണ്ടു് അനുചരരുമൊത്തു് വനപാലകൻ അയാളുടെ വഴിക്കു പോകുന്നു...

ഇരുനൂററമ്പതു കിലോഗ്രാം ഇറച്ചി എത്ര പെട്ടെന്നാണ് വിററുതീർന്നതു്! ഗ്രാമച്ചന്തകളെ നാണിപ്പിക്കുന്ന കോലാഹലത്തോടെ. ചോരയുടെ മട്ടപ്പിക്കുന്ന ഗന്ധവും, എല്ലുകൾ വെട്ടിവെട്ടി മുറിക്കുമ്പോഴുള്ള അസുഖകരമായ ശബ്ദവും, ഇരുട്ടുവീണുതുടങ്ങുന്ന കാടും—കാരണമില്ലാത്ത ഭയവും, ആരോടൊക്കെയോ തോന്നുന്ന ഷണ്ഡമായ ക്രോധവും എന്നെ പിടികൂടുന്നതറിഞ്ഞു. ഏറെനേരം ഇവിടെ നില്ക്കാൻ കഴിയുന്നില്ല.

വനത്തെ മാറോടുചേർത്തു് ഓമനിക്കുന്ന പ്രകൃതി എന്തേ വനത്തിൻെറ പൊന്നോമനകളെ കൈയൊഴിയുന്നു? തോക്കുമായിച്ചെല്ലുന്ന ഇരുകാലികളെ കാണുന്നമാത്രയിൽ സ്വന്തം പററത്തിൽ നിന്നു പോലും അലറിക്കരഞ്ഞുകൊണ്ടോടുന്ന ഒരു കൊമ്പനാനയുണ്ടായിരുന്നു ഈ കാടുകളിൽ—ഒരുവർഷം മുമ്പുവരെ. അസാമാന്യനീളമുള്ള, തടിച്ചമിനുന്ന കൊമ്പുകളായിരുന്നു അവൻെറ ശാപം. ലക്ഷ്യം തെററിയ ഉണ്ടകളുടെ വേദന വേഗത കുറപ്പിച്ച കാൽച്ചുവടുകളുമായി അവൻ കുറേനാൾ പിടിയാനകളുടെ സംരക്ഷണയിൽ കഴിഞ്ഞു. ചുററും ഒരു വലയം ഉണ്ടാക്കിയാണ് അവർ അവനെ രക്ഷിച്ചു നിറുത്തിപ്പോന്നതു്. പിന്നെപ്പിന്നെ ആ അടവും ഫലിക്കാതായി. അങ്ങനെയാണ് കാട്ടിനുള്ളിലെ മുതുവക്കോളനിയിൽ അവൻ അഭയാർത്ഥിയായിച്ചെന്നതു്, ഈച്ചയാർക്കുന്ന മുറിവുകളും ദൈന്യത നിറയുന്ന കൊച്ചുകണ്ണുകളുമായി കുറേക്കാലം അവൻെറ അഭയകേന്ദ്രം ആ മുതുവക്കോളനി ആയിരുന്നു. ശരീരം വളർന്നുപോയ ഒരു കറുത്ത വീട്ടുനായപ്പോലെ, ഒരു കൊച്ചുകുട്ടിയുടെപോലും ശാസനസ്സും സമ്മാനങ്ങളും കും കീഴൊതുങ്ങി.

''പാവം ഇന്ത്യാക്കാരെ'' കുത്തിക്കോർക്കുകയും ചവിട്ടിത്തേക്കുകയും ചെയ്തിരുന്ന കറുത്ത സത്വങ്ങളെ, രോമാഞ്ചമുണർത്തുന്ന വെടികളിലൂടെ മറിക്കുന്ന തൊലിവെളുത്ത പഴയ മേലാളൻെറ പാരമ്പര്യം പിൻതുടർന്നുവരുന്ന നാടൻ ധ്വരമാരുടെ ആനക്കഥകൾ ഒരുപാടിറങ്ങിയിട്ടുണ്ടല്ലോ പുസ്തകരൂപത്തിൽ. 'ഗോസ്ററ്'കളെക്കൊണ്ടു് ഇടയ്ക്കിടെ പേനയിലൂടെ പാഴ്‌വെടികൾ മുഴക്കിക്കുന്ന ഇവർ ആനയെപ്പററി നൽകുന്ന ചിത്രം എത്ര ഭീകരമാണ്! ഡിസ്നിയും കാർട്ടൂണിസ്റ്റ് ശങ്കറും ഐതിഹ്യമാലയുമൊക്കെ ആനയ്ക്കു നൽകുന്ന ഇമേജ് നേരെ എതിർദിശയിൽ നിൽക്കുന്നു. പക്ഷേ, ഭയവും വേദനയും അരക്ഷിതബോധവും, ആസന്നമായ മൃത്യുവിൻെറ അനിവാര്യതയും കറുപ്പിൽ ഉരുക്കിയൊഴിച്ചിരിക്കുന്ന, ആയാസത്തോടെ കാലുകൾ മാറി മാറിച്ചവിട്ടി, മുതുവക്കുടികളുടെ മുന്നിൽ ആട്ടിയോടിച്ചാലും പോവില്ലാ എന്ന വാശിയോടെ കണ്ണീരു മൊലിപ്പിച്ചു നില്ക്കുന്ന ആ കാട്ടുകൊമ്പൻെറ ചിത്രം ആരാണു കണ്ടിട്ടുള്ളതു്?

ആറുമാസം മുൻപാണ്—കാട്ടുതേൻ ശേഖരിക്കാൻ പോയവരാണ് കണ്ടതു്. വെട്ടിപ്പൊളിച്ച തല, ഊരിമാററിയ കൊമ്പുകളുടെ ദ്വാരങ്ങളുമായി. ആനക്കൊമ്പു് മന്ത്രിക്കുപോലും ഒഴിച്ചുകൂടാനാവാത്ത 'സ്ററാറസ് സിംബൽ? വേട്ടക്കാർക്ക് അധികം ബുദ്ധിമുട്ടാതെ നേടാനാവുന്ന കനത്ത തുക.

പഴയ ഭരണാധികാരികളെയും രീതികളെയും വ്യവസ്ഥിതികളെയും നാം തള്ളിപ്പറഞ്ഞെങ്കിലും, മൃഗയാവിനോദവും ഭരണാധികാരിയും തമ്മിലുള്ള ബന്ധം ഇന്നും നിലവിലില്ലേ? വനവും വന്യജീവികളും വിശാലമായ ഒരു ക്യാൻവാസിൽ കാണാൻ ബുദ്ധിമുട്ടുള്ള എത്രയോ ഭരണകർത്താക്കളുണ്ടു് നമുക്ക്. നിയമസഭാ സാമാജികരെപ്പററി നിയമസഭാസെക്രട്ടേറിയററ് പ്രസിദ്ധീകരിച്ചിട്ടുള്ള ഒരു പുസ്തകമുണ്ടു്. അതിൽ, വിനോദം എന്ന കോളത്തിനുനേരെ, 'ഹണ്ടിങ്' എന്നു് എഴുതിപ്പിടിപ്പിക്കാൻവരെ അഹന്തയും, നിയമങ്ങളോടുള്ള പുച്ഛവും കാണിക്കുന്ന ഒരു എം. എൽ. എ. എങ്കിലുമുണ്ടല്ലോ നമുക്ക്. കാടിളക്കി കൂത്താടി മറിയുന്ന വേട്ടക്കാർക്ക് ഉന്നതങ്ങളുമായുള്ള ബന്ധമാണ് ഏററവും വലിയ ആയുധമെന്നറിയുക. മാസത്തിൽ ഒന്നോ രണ്ടോ തവണയെങ്കിലും വേട്ടയ്ക്കു പോയില്ലെങ്കിൽ ഉറക്കം വരാത്ത, കാട്ടിറച്ചിയില്ലെങ്കിൽ ഊണിനു രുചിവരാത്ത എത്രയോ ഉയർന്ന ഉദ്യോഗസ്ഥന്മാരെ വേണമെങ്കിലും ചൂണ്ടിക്കാണിക്കാനില്ലേ നമ്മുടെ ഫോറസ്ററ്, പൊലീസ്, ഇലക്ട്രിസിററി ബോർഡ് വകുപ്പുകളിൽ?

ഇതെല്ലാം ആലോചിച്ച് ചെന്നിറങ്ങിയതു് പൂയംകുട്ടിയിലാണ്. പരശ്ശതം കോടിരൂപ മുടക്കി, അതി ഭീമമായ വൈദ്യുതോല്പാദന കേന്ദ്രം സ്ഥാപിക്കാൻപോകുന്ന പൂയംകുട്ടി. പദ്ധതി വരുന്നതോടെ മുങ്ങിപ്പോവും ഈ പ്രദേശമാകെ. ഈ കാടാകെ. ഈ വന്യജീവിജാലമാകെ ഒഴിയും, എന്നന്നേക്കുമായി.

''ഇന്നു കേരളത്തിലവശേഷിക്കുന്ന ഏററവും ഇരുണ്ട വനങ്ങളാണ് പൂയംകുട്ടിയിലേതു്. പക്ഷേ, ഇന്നു കേരളം അഭിമുഖീകരിക്കുന്ന ഊർജ്ജപ്രതിസന്ധിയിൽ മറെറാന്നും നോക്കാനില്ല.''—റോട്ടറി ക്ലബ്ബുകാർ കോതമംഗലത്തു് ഒരു പൂയംകുട്ടി സെമിനാർ സംഘടിപ്പിച്ചിരുന്നു. ആർക്കും നോവാത്ത രീതിയിലുള്ള കുറെ ചർച്ചകളുമായി അതു് അവസാനിച്ചു. ചർച്ചക്കാർക്ക് ആവേശം തോന്നിയത്രേ, പദ്ധതി വന്നാൽ കോതമംഗലം പട്ടണത്തിനുണ്ടാകുന്ന അഭിവൃദ്ധിയോർത്തു്.

പൂയംകുട്ടിയെ ഉള്ളിലൊതുക്കിനില്ക്കുന്ന ഈ കടുംപച്ചവനം 4665 മില്ലിമീററർ മഴയാണ് ഓരോ ആണ്ടുറുതിയിലും മാനത്തുനിന്നു് അളന്നുവാങ്ങുന്നതു്. പൂയം കുട്ടിയിൽ ഇറക്കുമതി ചെയ്യപ്പെടാൻ പോകുന്ന ഭീമൻ ടർബൈനുകളെ കറക്കാൻ ഈ വെള്ളം മതിയാവുമെന്ന് വിദഗ്ദ്ധന്മാർ കണക്കുകൂട്ടിയിരിക്കുന്നു.

ആനയും മനുഷ്യനും കുട്ടികളുടെ കോമിക് പുസ്തകങ്ങളുടെ തലത്തിലേക്കിറങ്ങിവന്നു് സമാധാനം നിറഞ്ഞ സഹവർത്തിത്വത്തിൽ കഴിയുന്ന ഈ ഒരേ ചേരി വനഭൂമിയിൽ, സംസ്ഥാനപക്ഷി എന്ന സംരക്ഷണം പേരിനെങ്കിലുമുള്ള വേഴാമ്പൽ മല മുഴക്കുന്ന വൻകാടുകൾ നിറഞ്ഞ ഈ പച്ചക്കൂട്ടിൽ, മനുഷ്യൻെറ ദുരയും മഴുവിൻെറ മുനയും ഇപ്പോഴും ഒട്ടൊന്നറച്ചുനിൽക്കുന്ന ഈ കാനനഗഹനതയിൽ, എനിക്കിനി ഒരിക്കൽക്കൂടി വരാൻ കഴിയുമെന്നു തോന്നുന്നില്ല. പഴയ ആലുവാ—മൂന്നാർ റോഡിൻെറ വശങ്ങളിലുള്ള വന്മരങ്ങൾ മുറിച്ചുതുടങ്ങിയിരിക്കുന്നു. നഗരത്തിലെ ഈർച്ചമില്ലുകളുടെ മൂർച്ച നിറഞ്ഞ പല്ലുകൾക്കു കീഴെ ഉരിയുന്ന തോലും കീറിമുറിയുന്ന ദേഹവുമായി വിറപൂണ്ടു കിടക്കാൻ വിധിക്കപ്പെട്ടു കഴിഞ്ഞു ഈ കന്യാവനങ്ങളിലെ വന്മരങ്ങൾ.

ഓർക്കിഡുകൾ മത്സരിച്ചു വളരുന്ന ഒരു കൂട്ടം മരങ്ങളുടെ അടിയിൽ ഇരിക്കുകയാണ് ഞാൻ—തിരിച്ചുപോകുന്ന വഴി. സ്വർണ്ണവും മിന്നുന്ന കറുപ്പും ഉടലാകെ മൂടിയ ഒരു കൊച്ചു് പാമ്പ് കാൽവിരലിനടുത്തുവരെ അലസമായി ഇഴഞ്ഞുവന്നു.

നഖപ്പാടുകൾ കഴുത്തിലും മുഖത്തും തിണർപ്പിക്കുന്ന കാട്ടുപയറിൻെറ മെലിഞ്ഞു നീണ്ട കൈകളിൽ നിന്നു് — ഈ മഹാ കാനനസാന്ദ്രതയിൽനിന്നു്—ഒരു പക്ഷേ ഇനിയൊരിക്കലും കാണാൻ കഴിയാത്ത ഒരു പച്ചിലച്ചാർത്തിനോട് ശ്വാസം മുട്ടിക്കുന്ന ഓർമ്മകളുമായി— വിട.



567





എം. കൃഷ്ണൻ നായർ

# സാഹിത്യവാരഫലം

"ജോണി, ജോണി, ഈററിങ് ഷുഗർ?" "നോ, പപ്പ", "ഓപ്പൺ യുവർ മൗത്ത്", "ഹ, ഹ, ഹ." ഈ വാക്കുകൾ കുഞ്ഞിന്റെ ചുണ്ടുകളിൽ നിന്ന് അടർന്നുവീഴുമ്പോഴെല്ലാം അതിന്റെ നിഷ്കളങ്കതയും സൗന്ദര്യവും ഇല്ലാതെയാവുന്നുവെന്ന് എനിക്കു തോന്നാറുണ്ട്. സായ്പിന്റെ ഭാഷ കൊച്ചുകുട്ടി അസ്പഷ്ടമായി പറയുമ്പോൾ അതു കേൾക്കുന്ന അച്ഛനമ്മമാർക്ക് ആഹ്ളാദം. പക്ഷേ ആ ആഹ്ളാദം തെററായ ചില വിചാരങ്ങളിൽ നിന്ന് ഉളവാകുന്നതാണെന്ന് അവർ അറിയുന്നില്ല. "ഒന്നാനാംകുന്നിന്മേൽ ഓരടിക്കുന്നിന്മേൽ ഓരായിരം കിളി കൂടുവച്ചു" എന്നു കുഞ്ഞു ചൊല്ലുന്നതു കേൾക്കുമ്പോൾ നമുക്കുണ്ടാകുന്ന ആഹ്ളാദമെവിടെ? സായ്പിന്റെ "ജോണി, ജോണി, ഈററിങ് ഷുഗർ?" ഈ വാക്കുകൾ കേൾക്കുമ്പോൾ ഉണ്ടാകുന്ന കാപട്യം കലർന്ന സന്തോഷമെവിടെ?

നമ്മൾ കുഞ്ഞുങ്ങളുടെ സ്വാഭാവിക സൗന്ദര്യം നശിപ്പിച്ചുകൊണ്ടിരിക്കുന്നു. പലവിധത്തിലാണ് ആ പ്രവർത്തനങ്ങൾ. ഒന്ന് നൃത്തം പഠിപ്പിക്കലാണ്. നൃത്തത്തിന് വാസനയുള്ള കുഞ്ഞുങ്ങളെ അതു പഠിപ്പിച്ചു തുടങ്ങാവുന്ന പ്രായത്തിൽ അദ്ധ്യാപികയുടെ വീട്ടിലയയ്ക്കുന്നതിൽ തെററില്ല. അവർ ഭാവിയിൽ മൃണാളിനിമാരായോ വൈജയന്തിമാലകളായോ നൃത്തവേദിയിൽ പ്രത്യക്ഷകളാകുമല്ലോ. ഇവിടെ അതല്ല സ്ഥിതി. കൊച്ചിന് അഞ്ചു വയസ്സാകുന്നതിനു മുൻപുതന്നെ അദ്ധ്യാപികയെ വീട്ടിൽ വരുത്തി നൃത്തം പഠിപ്പിക്കുന്നു; അല്ലെങ്കിൽ അവരുടെ വീട്ടിലയയ്ക്കുന്നു. വാസനയില്ലാത്ത കുഞ്ഞ് അടുത്തിരിക്കുന്നവന്റെ കണ്ണിൽ വിരലുകൾ കൊള്ളത്തക്കവിധത്തിൽ കൈനീട്ടിയും അതു തന്നെ താഴെ വീണുപോകത്തക്കവിധത്തിൽ വട്ടം കറങ്ങിയും അനാകർഷകമായരീതിയിൽ കാലുപൊക്കിയും നൃത്തമാടുമ്പോൾ അതിന്റെ ലാളിത്യവും മനോജ്ഞതയും നഷ്ടമാവുന്നു. വേറൊന്ന് വടക്കേയിന്ത്യയിലെ വേഷം ധരിപ്പിക്കലാണ്. എന്റെ ബാല്യകാലത്ത് കുഞ്ഞുങ്ങൾ ഇന്നത്തെ മട്ടിൽ കാലുറയും മുട്ടോളമെത്തുന്ന ജൂബയും ധരിച്ചു നടന്നിരുന്നില്ല. ഇതിന്റെയൊന്നും പേരുകൾ തന്നെ എനിക്കറിഞ്ഞുകൂടാ. സെൽവാറും കമ്മീസുമോ? നമ്മൾ പ്രായംചെന്നവർ കുളിക്കാൻ പോകുമ്പോൾ തോർത്തെടുത്ത് കഴുത്തിന്റെ അപ്പുറത്തുമിപ്പുറത്തുമായി പിറകോട്ട് ഇടുന്നതുപോലെ ഒരു തുണ്ട് തുണിയെടുത്ത് ഇട്ട് മുതുകിന്റെ ഭാഗത്തുവച്ച് അതു കൂട്ടിക്കെട്ടി കുട്ടികൾ പോകുന്നതുകാണുമ്പോൾ എനിക്കു ഓക്കാനമാണ് ജനിക്കുക. ചെറിയ കസവുള്ള നേരിയത് ഉടുത്ത് ആൺകുഞ്ഞങ്ങളും ഫ്രാക്കോ പാവാടയോ ധരിച്ച പെൺകുഞ്ഞുങ്ങളും അമ്പലത്തിൽ പോകുന്നത് ഞാൻ അമ്പത് അമ്പത്തിയഞ്ചുവർഷം മുൻപു കണ്ടിട്ടുണ്ട്. എന്തൊരു ഭംഗിയാണതിന്! ഇന്ന് അതൊന്നുമില്ല. മാക്സിയാണ് (പേരു ശരിയോ? അതോ മിഡിയോ?) പ്രധാനപ്പെട്ട വേഷം. ഒന്നുകൂടി പറയട്ടെ. നമ്മൾ കുഞ്ഞങ്ങളുടെ സാരള്യവും ശോഭയും നശിപ്പിച്ചുകൊണ്ടിരിക്കുന്നു.

മലയാളഭാഷ ശിശുവാണ്. അതിനോട് "ഈററിങ്ഷുഗർ?" എന്നു ചിലർ ചോദിക്കുന്നു. "നോ, പപ്പ" എന്ന മറുപടി. വേറെ ചിലർ അതിനെ ഇംഗ്ലീഷ്നൃത്തം അഭ്യസിപ്പിക്കുന്നു. മററു ചിലർ കഴുത്തുതൊട്ടു കണങ്കാൽവരെ എത്തുന്ന ഒരുതരം സിൽക്ക് ജൂബ ധരിപ്പിക്കുന്നു. ആ ശിശു കൊച്ചു നേരിയതുടുത്ത് അരുണിമയാർന്ന ഉള്ളംകാലു കാണിച്ച് അമ്പലത്തിലേക്കു നടന്നുപോകുന്നതു കാണാൻ എനിക്കു കൊതി.

* * *

"പനിനീർത്തുള്ളി മുഖത്തു തളിക്കും
മലർനിരയുണരുമ്പോൾ
പനിമതിതൻ കല കടലലയിൽ—
ച്ചെറുതോണയിറക്കുമ്പോൾ
നോററു കൊതിച്ചൊരു പൂക്കാലം
പൊൻകിങ്ങിണിയണിയുമ്പോൾ
ആററിൻകരയിൽ കുഞ്ഞാററക്കിളി
കവിതകൾ മൂളുന്നു"

ഇതാണ് കുഞ്ഞിന്റെ, കൊച്ചു നേരിയതുടുത്തുള്ള നടത്തം.

## എ. പി. ഉദയഭാനു

പ്രഗല്ഭന്മാർ ചരിത്രത്തിന്റെ സവിശേഷതയാർന്ന അവസ്ഥയാൽ മഹത്ത്വത്തിലേക്ക് വലിച്ചെറിയപ്പെടുകയാണ് എന്നതു ടോൾസ്റ്റോയിക്കു പ്രിയപ്പെട്ട ഒരാശയമാണ്. ('യുദ്ധവും സമാധാനവും' എന്ന നോവലിൽ ഇതാണ് അദ്ദേഹം പറയുക). ആ അവസ്ഥ മാറുമ്പോൾ ആ വിധത്തിലുള്ള മഹാന്മാർ ആരുമല്ലാതെയായിത്തീരും. അങ്ങനെയുള്ള വീഴ്ചയ്ക്കു പ്രകൃതിയാണ് ഏറക്കുറെ സഹായിക്കുന്നത്. നെപ്പോളിയനെ തോല്പിച്ചത് റഷ്യൻഭടന്മാരല്ല, അക്കാലത്തെ മഞ്ഞുകാലമാണ് എന്നു ടോൾസ്റ്റോയി പരോക്ഷമായി എഴുതുന്നു. പ്രകൃതിയുടെ ആനുകൂല്യമില്ലാതെ ചിലർ മഹത്ത്വത്തിലേക്കു ചെല്ലാറുണ്ട്. പ്രകൃതി എതിർക്കാൻ വന്നാൽ അവർ അതിനെത്തന്നെ കീഴ്പ്പെടുത്തിക്കളയും. സോക്രട്ടീസും മഹാത്മാഗാന്ധിയും ആവിധത്തിലുള്ള മഹാന്മാരായിരുന്നു. മഹാഭാരതത്തിലെ (ശാകുന്തളം നാടകത്തിലെയും) ദുഷ്ഷന്തൻ കഴിവുള്ള വ്യക്തിയായിരുന്നെങ്കിലും ചക്രവർത്തി എന്ന സ്ഥാനമാണ്, അതിനോടു ബന്ധപ്പെട്ട പരിതഃസ്ഥിതികളാണ് അദ്ദേഹത്തെ മഹാനാക്കിയത്. അങ്ങനെ മഹത്ത്വമാർജ്ജിക്കുന്നവർ വധാദികൃത്യങ്ങളിൽ തൽപരരായിരിക്കും. സ്വന്തം രാജ്യത്തിൽ എതിരാളികൾ ഇല്ലാതിരുന്നതുകൊണ്ട് അദ്ദേഹത്തിന് അവിടെ ആരെയും വധിക്കേണ്ടതായി വന്നില്ല. എങ്കിലും വധോദ്യതനായി അദ്ദേഹം പാവപ്പെട്ട മൃഗങ്ങളെ നശിപ്പിച്ചിരുന്നു. ആശ്രമമൃഗത്തെപ്പോ,

ഷന്തൻ കൊല്ലാൻ ഭാവിച്ചു. ്യാത്മികത്വം ആ നിഗ്രഹവാഞ്ഛയെ തടഞ്ഞു, സ്നേഹത്തിന്റെ പ്രഭയിൽ പിന്നീട് അദ്ദേഹം ആമജ്ജനം ചെയ്തപ്പോൾ ആക്രമണോൽസുകത ഒട്ടുമില്ലാതെയായി. സ്നേഹത്തിന്റെ ഉടലെടുത്തരൂപമായി ആ രാജാവ്. ഈ സംഭവം ആഖ്യാനം ചെയ്ത് എ. പി. ഉദയഭാനു ഒരു സാർവലൗകികതത്ത്വം ആവിഷ്കരിക്കുന്നു. മനുഷ്യന്റെ പൈശാചികത്വത്തെ സ്നേഹംകൊണ്ടു ജയിക്കണം. ദുഷ്ഷന്തന്റെ പൈശാചികത്വം ശകുന്തളയ്ക്ക് അദ്ദേഹത്തോടും അദ്ദേഹത്തിനു ശകുന്തളയോടുമുള്ള സ്നേഹത്താൽ കെട്ടടങ്ങി. കൊലപാതകം ചെയ്യുന്നവന്റെ ഉള്ളിലും സ്നേഹവികാരമുണ്ട്. അതിനെ അവൻ സ്വയം ജ്വലിപ്പിച്ചുവിട്ടാൽ, മററുള്ളവർ ജ്വലിപ്പിച്ചാൽ ലോകത്തിന്റെ ഇന്നത്തെ നിലമാറും. സമകാലിക പ്രാധാന്യമുള്ള വിഷയം ഉദയഭാനു ഭംഗിയായി, ധ്വന്യാത്മകമായി കൈകാര്യം ചെയ്തിരിക്കുന്നു. (ലേഖനം മനോരാജ്യം ആഴ്ചപ്പതിപ്പിൽ)

* * *

ഡച്ച് മനഃശാസ്ത്രജ്ഞൻ ബൂട്ടൻഡൈക്കിന്റെ (Butendijk) ഗ്രന്ഥമൊന്നും ഞാൻ വായിച്ചിട്ടില്ല. അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങളെക്കുറിച്ച് മററുള്ളവർ എഴുതിയതു കണ്ടിട്ടുണ്ട്. ആക്രമിക്കാനും കീഴടക്കാനും വേണ്ട സൗകര്യത്തോടെയാണ് പ്രകൃതി പുരുഷന്റെ മാംസപേശികളും അസ്ഥികളും രൂപപ്പെടുത്തിയിട്ടുള്ളതെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. അവന്റെ അസ്ഥികളും മാംസപേശികളും നേരേയുള്ളവയാണ് (straight). സമകോണാവസ്ഥയാണ് (right-angle) മുട്ടുകൾക്കെല്ലാം. സ്ത്രീയുടെ ശരീരഘടന ഇതിൽനിന്നു വിഭിന്നം. അവളുടെ അവയവങ്ങൾക്കു വക്രാവസ്ഥയത്രേ (curved.) ഇതു് കുഞ്ഞിനെ എടുക്കാനും ലാളിക്കാനും സഹായിക്കുന്നു. പുരുഷൻ ഋജുതയോടെ നേരേ—ചെല്ലുന്നു. സ്ത്രീ അവളുടെ ശരീരത്തിന്റെ വളവുകളിൽ അയാളെ ഉൾക്കൊള്ളുന്നു. പുരുഷന്റെ ആക്രമണോത്സുകതയ്ക്കും സ്ത്രീയുടെ വിധേയത്വത്തിനും ഹേതു ഇതുതന്നെയാണ്.

## ആത്മവഞ്ചന, ജനവഞ്ചന

വളരെക്കാലംകൂടി ഇന്നലെ തിക്കുറിശ്ശി സുകുമാരൻ നായരുമായി ദീർഘനേരം ഞാൻ സംസാരിച്ചു. പലതും പറഞ്ഞകൂട്ടത്തിൽ അദ്ദേഹം ഒരു നേരമ്പോക്കു പറഞ്ഞു. ഒരു സിനിമയിലെ കുളിസ്സീൻ. നായിക കാല്മുട്ടോളം വെള്ളത്തിലിറങ്ങിനിന്ന് ഓരോ ആവരണവും ഊരി കരയിലേക്ക് എറിഞ്ഞു. സാരി, ബ്ലൗസ്, അതിനടിയിലുള്ളതു്. ഇത്രയും കഴിഞ്ഞു പാവാടയുടെ കെട്ടഴിച്ചപ്പോൾ അവളെ മറച്ചുകൊണ്ട് ഒരു തീവണ്ടി പാഞ്ഞുപോയി. ഈ രംഗമുള്ള ചലച്ചിത്രം കാണാൻ ഒരു കിഴവൻ ഇരുപത്തിനാലുതവണ വന്നു. ഇരുപത്തഞ്ചാമത്തെ തവണ അയാളെത്തിയപ്പോൾ, ടിക്കററ് വാങ്ങി ആളുകളെ അകത്തേക്കു കടത്തിവിടുന്നവൻ ചോദിച്ചു: ''അമ്മാവാ ഒരുപാടു ദിവസമായി ഈ സിനിമകാണാൻ അമ്മാവൻ വരുന്നുണ്ടല്ലോ. ഇത്രയ്ക്ക് ഇതിൽ കാണാനെന്തിരിക്കുന്നു?'' കിഴവൻ മറുപടി പറഞ്ഞു: ''പിള്ളേ ആ തീവണ്ടി എന്നെങ്കിലുമൊരുദിവസം താമസിച്ചു വരാതിരിക്കുകയില്ലേ?''

കേരളീയർക്ക്—അല്ല ഭാരതീയർക്ക് 'സെക്സ് റിപ്രെഷൻ' വളരെക്കൂടുതലാണ്. അതുകൊണ്ടാണ് പടിഞ്ഞാറൻനാടുകളെ അപേക്ഷിച്ച് ഇവിടെ വർദ്ധിച്ച തോതിൽ കാമോത്സുകതയാർന്ന കാവ്യങ്ങളും ശില്പങ്ങളും ഉണ്ടായതു്. പുരാതന ഗ്രീസിലും പുരാതന റോമിലും ഈറോട്ടിക് ആർടിന് പ്രാമുഖ്യമുണ്ടായെങ്കിലും ഭാരതത്തിൽ അതിനു ഉണ്ടായ പ്രാധാന്യം അവിടെ ഇല്ലേയില്ല. ലണ്ടനിലെ വിമൻസ് ഹോസ്റ്റലുകളിൽ കുളിമുറികളിൽ വാതിലുകളില്ല. അവിടെച്ചെല്ലുന്ന യുവാക്കന്മാർ ഇടനാഴിയിലൂടെ ഹോസ്റ്റലിലേക്കു കടക്കുമ്പോൾ രണ്ടുവശത്തും യുവതികൾ പൂർണ്ണനഗ്നകളായി കുളിക്കുന്നുണ്ടാവും. ഒരാളും അങ്ങോട്ടു നോക്കാറുപോലുമില്ല. റിപ്രെഷൻ കുറഞ്ഞതിനാലാണ് ഈ അവഗണന. മുകളിൽപ്പറഞ്ഞ നേരമ്പോക്ക് തികച്ചും കേരളീയമാണ് എന്നതിനു തെളിവ് അതിലടങ്ങിയ സെക്സ് റിപ്രെഷൻ തന്നെ, സത്യമിതാണെങ്കിലും വായനക്കാരെ ഇളക്കിവിടണമെന്ന ഒററ ഉദ്ദേശ്യത്തോടുകൂടി അമേരിക്കയിലും ഇംഗ്ളണ്ടിലുമൊക്കെ ചിലർ സെക്സ് കലർന്ന നേരമ്പോക്കുകൾ വാരികകളിൽ അച്ചടിച്ചുവിടാറുണ്ട്. അവയിൽ കുപ്രസിദ്ധങ്ങളാണ് പ്ളേബോയ് നേരമ്പോക്കുകൾ. 'സർദാർജി കഥകൾ' എന്ന പേരിൽ സർദാർജിമാരോട് ബന്ധപ്പെട്ടവ എന്ന മട്ടിൽ കൃഷ്ണകുമാർ എടുത്തുവയ്ക്കുന്ന പല ഫലിതങ്ങളും സർദാർജിമാരോട് ഒരു ബന്ധവുമില്ലാത്തവയാണ്. ഒരുദാഹരണം കുങ്കുമം വാരികയിലെ 'ചാരിത്രം' എന്ന നേരമ്പോക്കാണ്. പല ഇംഗ്ലീഷ് പ്രസാധനങ്ങളിലും ഞാനിതു കണ്ടിട്ടുണ്ട്. കരുതിക്കൂട്ടിയാണ് കൃഷ്ണകുമാർ ഇതു ചെയ്യുന്നതെങ്കിൽ അതു് ആത്മവഞ്ചനയും ജനവഞ്ചനയുമാണ്.

**മലയാളഭാഷ ശിശുവാണ്. അതിനോട് "ഈററിങ് ഷുഗർ?" എന്നു ചിലർ ചോദിക്കുന്നു. "നോ, പപ്പ്" എന്നു മറുപടി. വേറെ ചിലർ അതിനെ ഇംഗ്ലീഷ്നൃത്തം അഭ്യസിപ്പിക്കുന്നു. മററു ചിലർ കഴുത്തു തൊട്ടു കണങ്കാൽവരെ എത്തുന്ന ഒരുതരം ജൂബ ധരിപ്പിക്കുന്നു. ആ ശിശു കൊച്ചുനേരിയതുടുത്ത് അരുണിമയാർന്ന ഉള്ളംകാല് കാണിച്ച് അമ്പലത്തിലേക്കു നടന്നുപോകുന്നതു കാണാൻ എനിക്കു കൊതി.**

* * *

ജോൺ ഗ്രീൻലീഫ് വിററീയർ അമേരിക്കൻ കവിയാണ്. അദ്ദേഹത്തിന്റെ ഒരു കാവ്യം വായിച്ച് ഞാൻ ആഹ്ലാദബാഷ്പം പൊഴിച്ചു. വിഷയം ഇതാണ്. താൻ കൊച്ചുകുട്ടിയായിരുന്നപ്പോൾ പാർത്തിരുന്ന ഗ്രാമത്തിൽ വൃദ്ധനായ അയാളെത്തി. ഒരു കൊച്ചു പെൺകുട്ടിയുടെശവകുഴിക്കരികിൽ ആ വൃദ്ധൻ വിഷാദമഗ്നനായി നിന്നു. അവളെസ്സംബന്ധിച്ച് അയാൾക്കു സ്മരണകളുണ്ട്. കുഞ്ഞുങ്ങളായിരിക്കെ അവർ രണ്ടുപേരും ഒരു ക്ളാസ്സിലാണ് പഠിച്ചതു്. ഒരുദിവസം ആ ബാലൻ തെററിച്ചു പറഞ്ഞ സ്പെല്ലിങ് ബാലിക ശരിയായി പറഞ്ഞു. അദ്ധ്യാപകൻ അവളെ അവനിരുന്ന സ്ഥലത്തിരുത്തി. ബാലന് അങ്ങനെ മാന്യമായ സ്ഥാനം നഷ്ടപ്പെട്ടു. സ്കൂൾ വിട്ടുകഴിഞ്ഞപ്പോൾ അവൾ അവനെ കാത്തു വഴിവക്കിൽ നിന്നു. ബാലൻ എത്തിയപ്പോൾ ലജ്ജയോടെ ബാലിക പറഞ്ഞു:

''I'm sorry that I spelt the word;
I hate to go above you,
Because" —the brown eyes
lower fell—
"Because, you see, I love you''

പ്രിയപ്പെട്ട വായനക്കാരെ നിങ്ങളോട് ആരെങ്കിലും ഇങ്ങനെ പറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ നിങ്ങളുടെ ജീവിതം ധന്യം.

## ഡി. വിനയചന്ദ്രൻ

രതി എന്ന ഭാവത്തെ ജീവിതത്തിന്റെ വിഭിന്നമണ്ഡലങ്ങളിലേക്ക് ആനയിച്ച് അതു് വരുത്തിക്കൂട്ടുന്ന ഔജ്ജ്വല്യ

ത്തെ ആവിഷ്ക്കരിക്കുന്ന "വിനയ ചന്ദ്രിക" എന്ന കാവ്യം (ഡി. വിനയചന്ദ്രന്റേത് — കലാകൗമുദി) മനോജ്ഞമാണ്. ഓരോ ഖണ്ഡവും ഓരോ നക്ഷത്രമാണ്. ആ നക്ഷത്രങ്ങൾ ഒരുമിച്ചു കൂടുമ്പോൾ ഒരു കോൺസ്റ്റലേഷനും (താരാഗണം). ഒരു താരകത്തിന്റെ ശോഭ കണ്ടാലും.

"അവൾ ദേവയാനിമിഴിചോന്നു
മുടിയുലർന്നകലി
കരിയാടിയഭിശാപമെയ്യുമെൻ—
കാമുകി
അവൾ രാധ ന്ദ്വാരയുടെ കടില—
ചക്രങ്ങളിൽ
കുതികൊള്ളുവാൻ വെമ്പുമെന്നെ—
നോക്കി പ്രിയം
പറയാതെയപ്രിയം പറയാതെ,
കരയാതെ
കരയാതിരിക്കാതെ യമുനയുടെ—
പടവിലേ—
ക്കതിമന്ദമൊററയ്ക്കു പോകുമെൻ—
കാമുകി."

വാങ്മയ ചിത്രങ്ങളെ വീശിക്കാണിക്കാൻ കവികൾ മടിക്കുന്ന ഇക്കാലത്ത് അവയെ പകിട്ടോടുകൂടി പ്രദർശിപ്പിച്ച വിനയചന്ദ്രന് എന്റെ വിനയപൂർണ്ണമായ അഭിനന്ദനം.

ഒരു സ്ത്രീയുടെ മന്ദസ്മിതത്തിനുവേണ്ടി പുരുഷൻ എന്തെല്ലാം ചെയ്തിട്ടുണ്ടോ അതിൽ കുറവായിട്ടേ ധർമ്മത്തിനു വേണ്ടി അവൻ പ്രവർത്തിച്ചിട്ടുള്ളു എന്നു പറഞ്ഞതു കൺഫ്യൂഷ്യസാണ്. രാജപദവി ഉപേക്ഷിച്ച് പ്രോസ്പറോയുടെ അടിമയാകാൻ ഫെർഡിനൻഡ് തീരുമാനിച്ചതു കാമുകിയോടുള്ള സ്നേഹത്താലാണ്. 'ഞാൻ ഇവളുടെ കടംവീടാം' എന്നുപറഞ്ഞു കുടമെടുത്തു വെള്ളംകോരാൻ ഭാവിച്ച ദുഷ്ഷന്തൻ പ്രേമംകൊണ്ടുമാത്രമാണ് അപ്പോൾ വിഡ്ഢിയായതു്. സ്നേഹത്തിന്റെ ശക്തി കവികൾക്കെന്നും പ്രതിപാദ്യവിഷയമത്രേ. വിനയചന്ദ്രൻ അതു ഭംഗിയായി കൈകാര്യം ചെയ്തിരിക്കുന്നു.

ഒരു സ്ത്രീയുടെ മന്ദസ്മിതത്തിനുവേണ്ടി പുരുഷൻ എന്തെല്ലാം ചെയ്തിട്ടുണ്ടോ അതിൽ കുറവായിട്ടേ ധർമ്മത്തിനുവേണ്ടി അവൻ പ്രവർത്തിച്ചിട്ടുള്ളു എന്നു പറഞ്ഞതു് കൺഫ്യൂഷ്യസാണ് രാജപദവി ഉപേക്ഷിച്ച് പ്രോസ്പറോയുടെ അടിമയാകാൻ ഫെർഡിനൻഡ് തീരുമാനിച്ചതു് കാമുകിയോടുള്ള സ്നേഹത്താലാണ്. 'ഞാൻ ഇവളുടെ കടം വീടാം' എന്നു പറഞ്ഞു കുടമെടുത്തു വെള്ളം കോരാൻ ഭാവിച്ച ദുഷ്ഷന്തൻ പ്രേമംകൊണ്ടു മാത്രമാണ് അപ്പോൾ വിഡ്ഢിയായതു്. സ്നേഹത്തിന്റെ ശക്തി കവികൾക്കെന്നും പ്രതിപാദ്യവിഷയമത്രേ.

## ടി. പദ്മനാഭനും എം.ടി. വാസുദേവൻനായരും

പ്രശസ്തനായ കഥാകാരൻ ടി. പദ്മനാഭനുമായി നല്ല കഥാകാരനായ വി. നടരാജൻ നടത്തിയ ഒരു കൂടിക്കാഴ്ചയുടെ വിവരണം കൗതുകത്തോടും സംഭ്രമത്തോടും അസ്വസ്ഥതയോടും കൂടിയാണ് ഞാൻ വായിച്ചതു് (ശ്രീരാഗം മാസികയിൽ). പദ്മനാഭൻ റൊമാൻസിനോടു ചേർന്നു നില്ക്കുന്ന റിയലിസ്റ്റിക് കഥകളെഴുതിയ സാഹിത്യകാരനാണ്. പലപ്പോഴും താൻ കവിയാണെന്നു വിളംബരം ചെയ്യുന്നു പദ്മനാഭൻ തന്റെ കഥകളിലൂടെ. ('പ്രകാശം പരത്തുന്ന പെൺകുട്ടി', 'മഖൻസിങ്ങിന്റെ മരണം' ഇവ രണ്ടുദാഹരണങ്ങൾ മാത്രം). ഇതാണു സത്യം. ഇത്രമാത്രമേ സത്യമായുള്ളുതാനും. പക്ഷേ തന്നെ ആരോ ഉപദ്രവിക്കുന്നെന്നോ ഉപദ്രവിച്ചെന്നോ ഉള്ള ഒരു വ്യാമോഹത്തിൽപെട്ടിരിക്കുന്ന അദ്ദേഹം. ആ മാനസികാവസ്ഥയുണ്ടായാൽ ചിന്തകൾക്കു ചാഞ്ചല്യം വരും; ആശയങ്ങളുടെ അത്യുൽപാദനം ഉണ്ടാകും. രണ്ടും അദ്ദേഹത്തിന്റെ ഭാഷണങ്ങളിൽ ദൃശ്യമാണ്. "ഒന്നു തീർച്ചയാണ്. കഥയെഴുത്തിന്റെ കാര്യത്തിൽ വാസുദേവൻ നായർ എന്നേക്കാൾ ബഹുദൂരം പിന്നിലാണ്" എന്നു പദ്മനാഭൻ പറഞ്ഞതായി നടരാജൻ രേഖപ്പെടുത്തിയിരിക്കുന്നു. സ്ഥൂണാനിഖനനന്യായമനുസരിച്ച് വീണ്ടും ഇംഗ്ലീഷിലും പറയുന്നു:— He is now here near to me in story writing. ഔന്നത്യത്തിലേക്കു തന്നെ വലിച്ചുകൊണ്ടുചെല്ലുന്ന പദ്മനാഭന്റെ സവിശേഷമായ മാനസികാവസ്ഥയുടെ ഫലമാണ് ഈ പ്രസ്താവം. ടി. പദ്മനാഭൻ അദ്ദേഹത്തിന്റേതായ രീതിയിൽ നല്ല കഥാകാരൻ; എം. ടി. വാസുദേവൻ നായരും അദ്ദേഹത്തിന്റേതായ മട്ടിൽ നല്ല കഥാ രൻ. ഈ മാർത്ഥത്തിൽക്കവിഞ്ഞ ഏതു പ്രസ്താവവും അനിയതാവസ്ഥയുടെ സന്തതിമാത്രമായിരിക്കും. പ്രതിബന്ധങ്ങളുണ്ടായാലും അവയെ തട്ടിത്തകർത്തു് തന്നെ കണ്ടെത്തുകയും ആ കണ്ടെത്തലിനെ കലാസൃഷ്ടികളിലൂടെ ആവിഷ്കരിക്കുകയും ചെയ്യുന്നവനാണ് ആർട്ടിസ്റ്റ്. അയാൾ മററു കലാകാരന്മാരെ കുററം പറയരുതു്.

## എം. എച്ച്. ശാസ്ത്രികൾ

എനിക്കറിയാവുന്ന പണ്ഡിതന്മാരിൽ ശ്രേഷ്ഠൻ എം. എച്ച്. ശാസ്ത്രിയാണ്. സംസ്കൃത കോളേജിൽ പ്രൊഫസറായിരുന്നു പെൻഷൻ പററിയ അദ്ദേഹം കുറെക്കാലം ശിവഗിരിയിലെ ആശ്രമത്തിൽ കുട്ടികളെ സംസ്കൃതം പഠിപ്പിച്ചിരുന്നു. ഇന്നു കരമനയിലുള്ള സ്വന്തം വീട്ടിൽ പാർക്കുന്നു. എം. എച്ച്. ശാസ്ത്രികൾ എന്നോടു പറഞ്ഞ ചില കാര്യങ്ങൾ:

(1) കുമാരനാശാന്റെ 'ചിന്താവിഷ്ടയായ സീത'യെപ്പോലെ ഉജ്ജ്വലമായ വേറൊരു കാവ്യം മലയാളഭാഷയിലില്ല. ഭാരതത്തിലെ മററു ഭാഷകളിലും ഇല്ല.

(2) ഋഗ്വേദത്തിലെ പുരോഹിതനെ ഹോതാവ് എന്നു പറയുന്നു. യജുർവേദത്തിലെ പുരോഹിതൻ അദ്ധ്വര്യു. സാമവേദ പുരോഹിതൻ ഉദ്ഗാതാവ്. അഥർവ്വവേദ പുരോഹിതൻ ബ്രഹ്മാവ്. അതുകൊണ്ട് "കുമാരനാശാൻ സ്നേഹത്തിന്റെ ഉദ്ഗാതാവായിരുന്നു" എന്നു കൃഷ്ണൻനായർ എഴുതിയതു് ശരിയല്ല "സ്നേഹത്തിന്റെ സ്തോതാവായിരുന്നു." എന്നുവേണം എഴുതാൻ.

(3) "കല മനസ്സിന് ആഹ്ലാദവും ശരീരത്തിന് ഉന്മേഷവും നല്കുന്നു" എന്ന് ഗൈഡ് എഴുത്തുകാരനായ ഒരു മലയാളം പ്രൊഫസർ എഴുതിയതു് വായിച്ച്: "ശരീരത്തിനു ഉന്മേഷം മാത്രമല്ല കുടവയറും നല്കുന്നു" എന്നുംകൂടിയാകാം.

(4) കുമാരനാശാന്റെ കവിതയെക്കുറിച്ച് ഒരു മാന്യൻ പ്രസംഗിക്കുകയായിരുന്നു. പ്രഭാഷണം കേട്ടുകൊണ്ടിരുന്ന എൻ. ഗോപാലപിള്ളസ്സാറിനെ സ്തുതിക്കണമെന്ന് ആ മുഖസ്തുതിക്കാരനു തോന്നലുണ്ടായി. ഉടനെ അയാൾ പറഞ്ഞു: 'ഹാ', സീതാവിചാരലഹരി' 'ചിന്താവിഷ്ടയായ സീത'യെപ്പോലിരിക്കുന്നു; [ചിന്താവിഷ്ടയായ സീത'യുടെ സംസ്കൃത തർജ്ജമയാണ് 'സീതാവിചാരലഹരി'] ഇതു കേട്ടയുടനെ എം. എച്ച്. ശാസ്ത്രികൾ എന്റെ കാതിൽ പറഞ്ഞു: "മകൻ അച്ഛനെപ്പോലിരിക്കുന്നു എന്നു പറയാം. അച്ഛനെ കണ്ടിട്ട് 'ഹാ, മകന്റെ സാക്ഷാൽ സ്വരൂപം എന്നാരാണു പറയുക?"

മഹാപണ്ഡിതനായ അദ്ദേഹം സർക്കാർ ജോലിയിൽനിന്നു വിരമിച്ച ശേഷം യു. ജി. സി. പ്രൊഫസറാകാൻ അപേക്ഷ അയച്ചു. കേന്ദ്രസർക്കാർ അദ്ദേഹത്തിന് ആ സ്ഥാനം നൽകിയില്ല. അക്ഷരമറിയാൻ പാടില്ലാത്ത പലരും യു. ജി. സി. പ്രൊഫസറന്മാ

ഉണ്ടായിരുന്നു. ഈ നാട്ടിൽ ഇതൊക്കെയല്ലാതെ എന്താണു നടക്കുന്നതു്?

## പലതും പലതും

(1) ''എന്റെയൊററയടിപ്പാത–
യോരത്തു പൂക്കുന്ന
നീലക്കടമ്പിന്റെ ശ്യാമദുഃഖ–
ങ്ങളിൽ
എന്റെ ചോരച്ച കണ്ണുനീർ–
ത്തുള്ളികൾ
ഇററിററു വീഴുന്ന കണ്ണാന്തളിർ
പൂ പടർപ്പുകൾക്കുള്ളിൽ
എന്റെ കാലൊച്ച കേട്ടുവോ?
എന്റെ കാലൊച്ച കേട്ടുവോ?''

എന്നു ബ്രഹ്മക്കുളം സത്യദാസ് ചോദിക്കുന്നു (എക്സ്പ്രസ് വാരിക)—നീലക്കടമ്പിന്റെ ശ്യാമദുഃഖവും ചോരച്ച കണ്ണുനീർത്തുള്ളിയും ക്ലീഷേയാണ്. എന്റെ ഈ ലേഖനത്തിൽത്തന്നെ എത്രയെത്ര ക്ലീഷേ (ക്ലീഷേ=പ്രയോഗം കൊണ്ടു വിരസമായിത്തീർന്ന പദം അല്ലെങ്കിൽ ശൈലി) അതിനാൽ സത്യദാസിനെ കുററപ്പെടുത്താൻ എനിക്കെന്തു് അധികാരം?

(2) എല്ലാ ലൈംഗിക വേഴ്ചകളും ബലാത്സംഗമാണെന്നു കരുതുന്നതു് വിഡ്ഢിത്തമാണെന്നു് ഞാൻ വിചാരിക്കുന്നു. അങ്ങനെ പറയുമ്പോൾ, പുരുഷന്റെ സെക്സ് വാളാണെന്ന, ആയുധമാണെന്ന പുരുഷവൃത്തിസംബന്ധിയായ പുരാവൃത്തത്തോടു് (masculine myth) നമ്മൾ യോജിക്കുകയാവും (സീമോൻ ദെ ബോവ്വാർ)

''എല്ലാ സ്ത്രീകളെയും ഭയത്തിന്റെ അവസ്ഥയിൽ വച്ചുകൊണ്ടിരിക്കാൻ പുരുഷൻ നടത്തുന്ന ഭീഷണിയാണ് ബലാത്സംഗം'' (സൂസൻ ബ്രൗൺമില്ലർ. അവർ എഴുതിയ Against Our Will എന്ന പുസ്തകം വായിച്ച ഓർമ്മയിൽ നിന്നു്)

സ്ത്രീകൾ ബലാത്സംഗം ഇഷ്ടപ്പെടുന്നുവെന്നു ഫ്രഞ്ചെഴുത്തുകാരി (അമേരിക്കയിൽ താമസിച്ചിരുന്നു) അനൈസ് നീൻ പറഞ്ഞതായി സൂസൻ ബ്രൗൺമില്ലർ അവരുടെ ആ പുസ്തകത്തിൽ എഴുതിയിട്ടുള്ളതും ഓർമ്മയിലെത്തുന്നു. സഖി വാരികയിൽ മുഹമ്മദ് റോഷൻ എഴുതിയ ''ഓമനിക്കാനൊരാൾ'' എന്ന ചെറുകഥയിൽ വിവാഹിതയായ ചെറുപ്പക്കാരിയെ ഒരന്യൻ ബലാത്ക്കാരവേഴ്ചയുടെ ഒരു ഭാഗമായ ബലാത്ക്കാരചുംബനത്തിനു വിധേയയാക്കുന്നതും ഒടുവിൽ അവൾ അതു് ഇഷ്ടപ്പെടുന്നതും വർണ്ണിച്ചിരിക്കുന്നു. സെക്സില്ലാതെ റോഷനു് ഒരു കഥയും എഴുതാൻ വയ്യല്ലോ. എഴുതൂ. വായിക്കാം. ചില പടുകിഴവന്മാർ ഇത്തരം കഥകൾ വായിച്ചിട്ടു് അവയെ നെഞ്ചോടു ചേത്തുവയ്ക്കും.

(3) കെ.സി. ഉമേഷ്ബാബു ദേശാഭിമാനി വാരികയിൽ ''എന്റെ പ്രൊഫസർമാരെപ്പററി'' എന്നൊരു ''കാവ്യം'' എഴുതിയിരിക്കുന്നു. പുസ്തകങ്ങളെ സ്നേഹിക്കുകയും മൈക്കിനടുത്തു നിൽക്കുമ്പോൾ ശബ്ദം മുഴക്കുകയും ചെയ്യുന്ന അവർ പേനയിൽ നിന്നകലെയായതുകൊണ്ടു മാന്യരാണെന്നു് 'കവി' പ്രഖ്യാപിക്കുന്നു. നിന്ദാസ്തുതി. പ്രൊഫസറന്മാരെ നിന്ദിക്കുന്നതിൽ ഒരത്ഥവുമില്ല. അവർക്കു രാഷ്ട്രവ്യവഹാരത്തെ സംബന്ധിച്ച ആശയങ്ങൾ കാണും. എന്നാൽ വിവേകമുള്ള ഒരു പ്രൊഫസറും ആ ആശയങ്ങൾ കുട്ടികളുടെ മുൻപിൽ വയ്ക്കാറില്ല. രാജീവൻ (മലയാളം പ്രൊഫസർ) ഏതുവിധത്തിലുള്ള രാഷ്ട്രവ്യവഹാരത്തിലാണു് വിശ്വസിക്കുന്നതെന്നു് എല്ലാവർക്കുമറിയാം. പക്ഷേ, അദ്ദേഹം ഇന്നുവരെ ഒരു രാഷ്ട്രീയതത്ത്വം ക്ലാസ്സിൽ ആവിഷ്കരിച്ചിട്ടില്ല. പ്രൊഫസർമാർ ''വീട്ടിലാണു തടവിലാണ്'' എന്ന ഉമേഷ്ബാബുവിന്റെ പ്രഖ്യാപനം വിവരക്കേടിൽനിന്നു് ഉണ്ടായതത്രേ. സമുദായം പുരോഗമിക്കണമെങ്കിൽ പ്രതിലോമ ശക്തികളെയാണു് എതിർക്കേണ്ടതു്; പുരോഗമനാത്മകതയെയല്ല.

(4) വ്യഭിചാരിയായ അച്ഛൻ, അസഹിഷ്ണുതയാർന്ന അമ്മ ഇവരുടെ കൂടെ താമസിക്കുന്ന മകളുടെ അന്യവത്കരണബോധവും അവളുടെ പ്രായത്തിനു ചേർന്ന ലൈംഗിക വികാരോൽപാദനവും ഭേദപ്പെട്ടരീതിയിൽ ചിത്രീകരിച്ചിരിക്കുന്നു. എൽസമ്മ ആലക്കോട്ട്. മാമാങ്കത്തിലെ ''പൊയ്യൊഴിയാത്ത മേഘങ്ങൾ'' എന്ന ചെറുകഥ നോക്കുക.

(5) ഈ കാലയളവിന്റെ ആവശ്യകത ആധ്യാത്മിക ശക്തിയാണ്. അതുള്ള കലാസൃഷ്ടികളെ ഞാൻ കൂടുതൽ മാനിക്കും. എങ്കിലും ജീവിതത്തിലെ ക്ഷുദ്രസംഭവങ്ങളെ രമാദേവി, വെള്ളിമന ആകർഷകമാക്കി അവതരിപ്പിക്കുമ്പോഴും എനിക്കു രസമാണു്. ആഖ്യാനത്തിന്റെ സവിശേഷതയാലാണു് രമാദേവി ഈ രസം നല്കുന്നതു്. (കഥാമാസികയിലെ 'കേണൽ മഹാരാജാവിന്റെ ആദ്യത്തെ തോൽവി' എന്ന കഥ.)

> നഗ്നനേത്രങ്ങൾക്കു് ഉള്ളിത്തൊലിപാടപോലുള്ള ഒരു വസ്തു മാത്രം. അതിനെ ഭൂതക്കണ്ണാടിയുടെ അടിയിൽവച്ചു് കുഴലിന്റെ മുകളിലൂടെ നോക്കുക. സെല്ലുകളുടെ സംവിധാനം കണ്ടു് നമ്മൾ അദ്ഭുതപ്പെടും. നമ്മുടെ നിരൂപകരുടെ കണ്ണിനകത്തു് വിപുലീകരണകാചമേയുള്ളു. അതിനാൽ രാജലക്ഷ്മി അവർക്കു് വെർജീനിയാ വുൾഫാകാം. അവർ ഇവിടെ ചോരാടാകളെ ബോർഹെസായും കാഫ്കയായും എല്യററായും കാണുന്നു.

(6) 'ജീവനോ ഗരേഷ്കി' എന്നു് എം.എൽ. ജോർജ് കഥാമാസികയിൽ, ആ പേരിൽ ആരുമില്ല. Don Camillo കഥകളെഴുതിയ ഇററാലിയൻ സാഹിത്യകാരനെയാണു് ജോർജ് ലക്ഷ്യമാക്കിയതെങ്കിൽ അദ്ദേഹത്തിന്റെ പേരു് ജോവാനി ഗ്വാറസ്കി എന്നാണു്. (Giovanni Guareschi 1908–68)

(7) മർദ്ദിക്കപ്പെടുന്ന, ചാരിത്രം ധ്വംസിക്കപ്പെടുന്ന, നിഗ്രഹിക്കപ്പെടുന്ന പാവപ്പെട്ട തരുണികളുടെ ശാശ്വത പ്രതീകമായി എം. സി. രാജനാരായണൻ സരയു എന്ന ചെറുപ്പക്കാരിയെ ആലേഖനം ചെയ്യുന്നു. (കഥാമാസികയിലെ ''സരയു ഒരു പ്രവാഹം'' എന്ന കഥ). നല്ല ആശയം. പക്ഷേ, കഥയായില്ല. ഉപന്യാസങ്ങൾ എന്ന പേരിൽ ആരെങ്കിലും വാരികയോ മാസികയോ തുടങ്ങിയാൽ രാജനാരായണന്റെ ഈ രചനയും അതിൽ ചേർക്കാം. അന്നു് സാഹിത്യവാരഫലമെഴുതുന്ന ആൾ ഇതിനെക്കുറിച്ചു നല്ല അഭിപ്രായം പറയുകയും ചെയ്യും.

(8) വത്സലൻ വാതുശ്ശേരി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ ''കലാപത്തിന്റെ ദിനങ്ങൾ'' എന്ന കഥയിലൂടെ നമ്മൾ സഞ്ചരിക്കുമ്പോൾ ഭാരതം ഉൾപ്പെടുന്ന ഈ ലോകം എന്തൊരു ഭ്രാന്താലയമാണെന്ന തോന്നൽ നമുക്കുണ്ടാകുന്നു. കലാപത്തിനിടയിൽ കാണാതെയായ സുഹൃത്തിനെ അന്വേഷിക്കുന്ന ഒരു ചരിത്രം പ്രൊഫസർ. സുഹൃത്തിനെ കാണുന്നതേയില്ല. അപ്രത്യക്ഷനായ കൂട്ടുകാരന്റെ 'ഐഡന്റിററി' നഷ്ടപ്പെടുന്നതുപോലെ, പ്രൊഫസറുടെ ഐഡന്റിററിയും നഷ്ടപ്പെടുന്നു. വായനക്കാരായ നമുക്കും സംഭവിക്കുന്നതു അതുതന്നെ. സമകാലിക മനുഷ്യന്റെ കഥയാണിതു്. ഇതു വായിച്ചു് കർണ്ണാടകത്തെയും മഹാരാഷ്ട്രത്തെയും പഞ്ചാബിനെയും എൽ സാൽവഡോറിനെയും മനസ്സിന്റെ ദർപ്പണത്തിൽ കണ്ടു് ഞാൻ കുറെനേരം ഇരുന്നുപോയി.

* * *

നഗ്നനേത്രങ്ങൾക്കു് ഉള്ളിത്തൊലിപാടപോലുള്ള ഒരു വസ്തു മാത്രം. അതിനെ ഭൂതക്കണ്ണാടിയുടെ അടിയിൽവച്ചു് കുഴലിന്റെ മുകളിലൂടെ നോക്കുക. സെല്ലുകളുടെ സംവിധാനം കണ്ടു് നമ്മൾ അദ്ഭുതപ്പെടും. നമ്മുടെ നിരൂപകരുടെ കണ്ണിനകത്തു വിപുലീകരണകാചമേയുള്ളു. അതിനാൽ രാജലക്ഷ്മി, അവർക്കു വെർജീനിയ വുൾഫാകും. അവർ ഇവിടെ ചോരാടാകളെ ബോർഹെസായും കാഫ്കയായും എല്യററായും കാണുന്നു. വിപുലീകരണകാചത്തിന്റെ ശക്തി!

# ആരോടും പരിഭവമില്ലാതെ

(25-ാം പേജിൽനിന്നും തുടർച്ച)

ണ്ടായോ പറഞ്ഞയയ്ക്കാൻ നിർബ്ബന്ധിതനായി. പക്ഷേ അത്തരം സ്ഥലംമാററങ്ങളെ പൊതുജനം കണ്ടതു നിർഭയനായ ഒരുപ്രാപ്തനെഅധികാരദുർവിനിയോഗം ചെയ്തു നിർവീര്യനാക്കിയതായിട്ടാണ്.

ലക്ഷ്മിനാരായണയ്യർ ഫൈനാൻസ് സെക്രട്ടറിയായി നിയമിതനായപ്പോൾ സി. പി. നൽകിയ നിർദ്ദേശം ആ വകുപ്പിലേക്ക് അഭിപ്രായത്തിനു വരുന്ന ഫയലുകൾ സമർത്ഥമായി കൈകാര്യം ചെയ്യണമെന്നും കുററം കണ്ടുപിടിക്കയല്ല ഫൈനാൻസുവകുപ്പിന്റെ ജോലി യെന്നുമായിരുന്നു. അയ്യർവന്നു രണ്ടുമൂന്നു മാസംകൊണ്ട് അദ്ദേഹത്തിനു മനസ്സിലായി ഫൈനാൻസിലെ ഉദ്യോഗസ്ഥന്മാരുടെ വീരപരാക്രമങ്ങളെല്ലാം നശീകരണം ലക്ഷ്യമാക്കിയായിരുന്നു എന്ന്. ഈ സമീപനത്തിന് ഒരറുതി വരുത്തേണ്ടതു് തന്റെ തന്നെ നിലനില്പിനാവശ്യമാണെന്ന് അദ്ദേഹത്തിനു തോന്നി. എന്താണു വഴി എന്നാലോചിച്ചിരിക്കുമ്പോഴാണ് ഒരു യുവമുഖം കണ്ടതു്. ഒരു പരീക്ഷണത്തിന് അദ്ദേഹം തയ്യാറായി. അങ്ങനെയാണ് എത്തും പിടിയുമില്ലാത്ത ഒരു സാഗരത്തിന്റെ മദ്ധ്യത്തിൽ ഞാൻ ചെന്നു വീണതു്.

അല്പദിവസങ്ങൾക്കുള്ളിൽ ആ ജോലി എനിക്ക് രസകരമായിത്തീർന്നു. ലക്ഷ്മിനാരായണയ്യർ എനിക്കു ചില നിർദ്ദേശങ്ങൾ നല്കി—''ബന്ധപ്പെട്ട വകുപ്പിന്റെ അഭിപ്രായത്തിനു പ്രാധാന്യം നല്കാതെ ഡിപ്പാർട്ടുമെൻറദ്ധ്യക്ഷന്മാർ അയയ്ക്കുന്ന പ്രൊപ്പോസലുകളെ സ്വതന്ത്രമായി നമുക്കു വിലയിരുത്തണം. നന്നെങ്കിൽ പിൻതാങ്ങണം. അല്ലെങ്കിൽ നിരാകരിക്കണം. അറിവില്ലാത്ത കാര്യങ്ങൾ തന്നോടു ചോദിക്കണം, അതിനു ഭയപ്പെടരുതു്.''

ജല–വൈദ്യുത രംഗത്തായിരുന്നു ഏററവും വലിയ പദ്ധതി ആവിഷ്കരിച്ചതു്. അക്കാര്യത്തിൽ ഗവണ്മെൻറിന് വിദഗ്ദ്ധോപദേശം നൽകാനായി ഹൊ വേർഡ് എന്നൊരു യൂറോപ്യനെ നിയമിച്ചിരുന്നു. പ്രഗല്ഭനായിരുന്ന കെ. പി. പി. മേനോൻ സാങ്കേതിക ജ്ഞാനത്തിൽവിശ്രുതനായിരുന്നതുപോലെ, ഇംഗ്ലീഷ് കൈകാര്യം ചെയ്യുന്നതിലും ശേഷിമാനായിരുന്നു. പല എൻജിനീയർമാർ പല മാസങ്ങൾ കൊണ്ട് രൂപീകരിക്കുന്ന പദ്ധതികൾക്ക് കെ. പി. പി. മേനോന്റെ തൂലികാസ്നിഗ്ദ്ധതയിൽ മിഴിവുലഭിക്കുകയും ഹൊവേർഡിന്റെ വിജ്ഞാനപ്രസരംകൊണ്ടു് പുഷ്ടിപ്പെടുകയും ചെയ്ത ശേഷമാണ് ഗവണ്മെൻറിന് സമർപ്പിക്കുക.

പള്ളിവാസൽ ഇന്നത്തെ തോതിൽ ഒരു ചെറിയ വിദ്യുച്ഛക്തി കേന്ദ്രമാണ്. എന്നാൽ അന്ന്, അതു് ഭാരതത്തിലെ ഏററവും വലിയ ഒരു ജല–വൈദ്യുത പദ്ധതിയായിരുന്നു. പദ്ധതിയുടെ പ്രൊപ്പോസൽ കിട്ടിയ ഉടനെ, സെക്രട്ടേറിയററിൽ നോട്ടു തുടങ്ങുന്ന ക്ലാർക്കിന്റെ വകയായി ഒരു ''തകർക്കൽ'' ആരംഭിച്ചു. ഇത്ര ഭീമമായ പണം മുടക്കി ഇത്ര വലിയ ഒരു വൈദ്യുതികേന്ദ്രം സ്ഥാപിച്ചാൽ അതിൽ ഉല്പാദിപ്പിക്കുന്ന വൈദ്യുതി എങ്ങനെ ചെലവാകും? അതുപയോഗിക്കാൻ തക്ക പ്രാപ്തിയുള്ള ഉപഭോക്താക്കൾ തിരുവിതാംകൂറിൽ ഇല്ലെന്നും അതുകൊണ്ടു് ഇപ്രകാരമൊരു പദ്ധതി ഉപഭോക്താക്കൾ ഉണ്ടായശേഷം നടപ്പാക്കിയാൽ മതിയെന്നും ക്ലാർക്ക് നോട്ടിട്ടു. മുട്ടയുടേയും കോഴിയുടേയും കഥപോലെ മേൽത്തട്ടിലുള്ള സെക്രട്ടറി ഉൾപ്പെടെ എല്ലാവരും ക്ലാർക്കിന്റെ അഭിപ്രായത്തെ ശക്തിയായി പിൻതാങ്ങി.

കാനഡയിലെ ലോകപ്രശസ്തമായ ഒരു അലൂമിനിയം കമ്പനിയുമായി അന്നു സർ. സി. പി. ചർച്ചകൾ ആരംഭിച്ചു കഴിഞ്ഞിരുന്നു. അലൂമിനിയം ഉല്പാദിപ്പിക്കുന്നതിന് വളരെയേറെ വൈദ്യുതി ആവശ്യമാണ്. ഇന്ധനം ഉപയോഗിച്ചുള്ള വൈദ്യുതി ഉല്പാദനത്തിന്റെ ചെലവ് ജല വൈദ്യുതി ഉല്പാദനത്തേക്കാൾ എത്രയോ ഇരട്ടി കൂടുതലാണ്. ആ നിരക്കിനുള്ള വൈദ്യുതി ഉപയോഗിച്ച് അലൂമിനിയം വ്യവസായം നടത്താനാവില്ല. അതുകൊണ്ടു് അലൂമിനിയം വ്യവസായശാലകളെല്ലാം ജലവൈദ്യുതോല്പാദന കേന്ദ്രങ്ങൾ ഉള്ളിടത്തു മാത്രമേ സ്ഥാപിച്ചിരുന്നുള്ളു. പള്ളിവാസലിൽ ഉല്പാദിപ്പിക്കാൻ ഉദ്ദേശിച്ചിരുന്ന വൈദ്യുതിയുടെ സിംഹഭാഗവും, ആലോചനയിലിരുന്ന അലൂമിനിയം വ്യവസായത്തിനാവശ്യമായിരുന്നു. ഇതു മുന്നിൽക്കണ്ടുകൊണ്ടാണ് സർ. സി. പി. പള്ളിവാസൽ പദ്ധതി സ്ഥാപിക്കാൻ നിർദ്ദേശം നൽകിയതു്. പക്ഷേ, ഈവക കാര്യങ്ങളെപ്പററി യാതൊരു വിവരമോ വീക്ഷണമോ ഉദ്യോഗസ്ഥന്മാർക്കില്ലാതെപോയി. അവസാനം പല തട്ടുകളിലായി കുത്തിക്കീറപ്പെട്ട പള്ളിവാസൽ പ്രോജക്ടിന്റെ പ്രൊപ്പോസൽ ധനകാര്യവകുപ്പിലെത്തിയപ്പോൾ ജീവച്ഛവമായിത്തീർന്നിരുന്നു. ലക്ഷ്മി നാരായണയ്യർ ആ ഫയൽ എന്റെ കൈയിൽത്തന്നിട്ടു് പറഞ്ഞു: ജലവൈദ്യുത പദ്ധതികളും വ്യവസായവൽക്കരണവും എന്ന ആശയം മനസ്സിൽവച്ചുകൊണ്ടു് ഈ ഫയൽ പരിശോധിക്കു. അതിന്റെ അടിസ്ഥാനത്തിൽ ഞാൻ കെ. പി. പി. മേനോനെപ്പോയിക്കണ്ടു. ഒരു കോളേജ് വിദ്യാർത്ഥിയെന്നു തോന്നുന്ന ശരീരപ്രകൃതിയായിരുന്നു അന്ന് എന്റേതു്. ഏതോ ഒരു ഉദ്യോഗാർത്ഥിയാണെന്ന് കരുതി ആദ്യം, അദ്ദേഹം എനിക്ക് കാണാനുള്ള അനുവാദം നല്കിയില്ല. ധനകാര്യവകുപ്പിൽ നിന്നാണെന്നും പള്ളിവാസൽ പദ്ധതിയെപ്പററി ചില കാര്യങ്ങൾ അറിയാനാണ് വന്നിരിക്കുന്നതെന്നും ഒരു തുണ്ടുകടലാസിൽ എഴുതി അറിയിച്ചശേഷമാണ്, മുറിക്കകത്തു് എനിക്കു പ്രവേശനം കിട്ടിയതു്. മുഖവുരയൊന്നും കൂടാതെ വൈദ്യുതീകരണത്തിന്റെ ഫലമായി വ്യവസായവല്ക്കരിക്കപ്പെട്ട രാജ്യങ്ങളെപ്പററി ഞാൻ ചോദിച്ചു. തെക്കേ അമേരിക്കയിൽ പോർട്ടോറിക്ക അക്കാര്യത്തിൽ നേതൃത്വം നൽകിയിട്ടുണ്ടെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ഒരുപക്ഷേ, ആ രാജ്യത്തെപ്പററി പുസ്തകങ്ങൾ പബ്ലിക് ലൈബ്രറിയിൽ കാണാനിടയുണ്ടെന്നും അദ്ദേഹം പറഞ്ഞു. കൂട്ടത്തിൽ വ്യവസായത്തിന് ഏററവും ആവശ്യം വൈദ്യുതിയാണെന്നും, സുലഭമായി വൈദ്യുതി ഉല്പാദിപ്പിച്ചാൽ വ്യവസായികൾ നമ്മുടെ പിറകേ വന്നുകൊള്ളുമെന്നുമൊക്കെ പറയുകയും ചെയ്തു.

സെക്രട്ടേറിയററിൽനിന്നു വന്നശേഷം അവിടത്തെ ലൈബ്രറിയിൽ ഞാൻ പോയിനോക്കി. ഒരു പുതിയ പുസ്തകം ലൈബ്രേറിയന്റെ മേശപ്പുറത്തു കിടക്കുന്നു. പോർട്ടോറിക്കോയിലെ വികസനത്തെ പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥം. സർ. സി. പി. വായിച്ച ശേഷംമടക്കി കൊടുത്തയച്ചതാണ് ആ പുസ്തകം. അതു് ഞാൻ കൊണ്ടുപോയി ശ്രദ്ധിച്ചുവായിച്ചു. പോർട്ടോറിക്കോ കൂടാതെ, ജലവൈദ്യുതിയുടെ കുറവുമൂലം നിരവധി വ്യവസായങ്ങൾ മററു ചില രാജ്യങ്ങളിലും തഴച്ചു വളർന്നിട്ടുള്ളതായി അതിൽ പറഞ്ഞിരുന്നു. ഇങ്ങനെ സംഭരിച്ച വിവരങ്ങളുടെ അടിസ്ഥാനത്തിൽ പള്ളിവാസൽ പദ്ധതി അത്രയും സാക്ഷാത്ക്കരിക്കയാണു വേണ്ടതെന്ന് ശക്തിയായി സ്ഥാപിക്കുന്ന ഒരു നോട്ടെഴുതി ലക്ഷ്മിനാരായണയ്യർക്ക് കൊടുത്തു. അദ്ദേഹത്തിനു തൃപ്തിയായി. അതിൽ ഒന്നു രണ്ടു വാചകംകൂടി എഴുതിച്ചേർത്ത ശേഷം, തന്റെ നോട്ടായി അതു് ഫയലിൽ ടൈപ്പുചെയ്തു ദിവാൻജിക്കു സമർപ്പിച്ചു.

പിന്നീടുണ്ടായ സംഭവങ്ങൾ ചരിത്രമാണല്ലോ. (തുടരും)

# എന്റെ അച്ഛൻ

(25-ാം പേജിൽനിന്നും തുടർച്ച)

ആത്മാഭിമാനവും, ദേശീയ ബോധവും കൈവിടാൻ തയ്യാറാകാത്ത ആ നിശ്ചയദാർഢ്യം എനിക്ക് എപ്പോഴും വഴികാട്ടിയായിത്തീരണം എന്നാണ് എന്റെ മോഹം.

എന്റെ അച്ഛനിൽനിന്ന് പൈതൃകമായി എനിക്കു ലഭിക്കണമെന്ന് ഞാനാഗ്രഹിച്ച ഗുണങ്ങൾ അച്ഛന്റെ സത്യസന്ധതയും, നിർഭയതയും, ആത്മാഭിമാനവും ആണ്. വർഷങ്ങൾ അച്ഛന്റെ കാൽപ്പാടുകൾ പതിഞ്ഞ സെക്രട്ടേറിയററ്കെട്ടിടത്തിന്റെ ഇടനാഴികളിൽക്കൂടി അച്ഛന്റെ മകളെന്ന അഭിമാനത്തോടെ നടന്നു പോകുമ്പോൾ എനിക്കൊരു പ്രാർത്ഥനയേ ഉള്ളൂ—എന്റെ അച്ഛന്റെ ഗുണങ്ങൾ എന്റെ മക്കൾക്ക് പകർന്നു കൊടുക്കാൻ സാധിക്കുന്ന ഒരു ശക്തമായ കണ്ണി ആയിത്തന്നെ എന്നെ നിലനിറുത്തണേ!

# തിരുത്ത്

കഴിഞ്ഞ ലക്കത്തിൽ, ഒരു അച്ചടിപ്പിശകു കടന്നുകൂടിയിട്ടുണ്ടു്. യശസ്സുന്ധനായ റഹിം എന്നതു്, യശശ്ശരീരനായ റഹിം എന്നാണ് അച്ചടിച്ചുവന്നതു്. യാദൃച്ഛികമായി വന്നുപോയതാണ് ഈ പിഴ. ഈ തെററിന് ശ്രീ. റഹീമിനോടും വായനക്കാരോടും ക്ഷമചോദിക്കുന്നു.

—എഡിററർ.